എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം



റെറലിവിഷൻ നോക്കിക്കൊണ്ടിരിക്കുമ്പോൾ എനിക്ക് ഒട്ടൊക്കെ വൈഷമ്യമുളവാക്കുന്നത് ചിത്രങ്ങളിലെ ആളുകൾ ശബ്ദം കേൾപ്പിക്കാതെ ചുണ്ടുകൾ അനക്കുന്ന പ്രവൃത്തിയാണ്. അത് അവരുടെ കുററമല്ല. ഏതോ സാങ്കേതിക കാരണംകൊണ്ടു റെറലിവിഷൻ അധികാരികൾ ആളുകളുടെ സംസാരത്തെ അധരചലനം മാത്രമാക്കി മാററുന്നതാണ്. ഞാൻ തിരുവനന്തപുരത്ത് എവിടെയോ ഒരു സമ്മേളനത്തിനു പോയി. പ്രഭാഷണം നിർവഹിക്കാൻ ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. റെറലിവിഷൻ അധികാരികൾ ഉപകരണങ്ങളുമായി വന്നു. പടം പിടിക്കുകയും ചെയ്തു. അതും വളരെ നേരത്തേക്ക്. സ്വന്തം ശബ്ദം അന്യരെ കേൾപ്പിക്കാനും തങ്ങൾക്കുതന്നെ കേൾക്കാനും ആളുകൾക്കു കൗതുകമേറുമല്ലോ. സന്ധ്യ കഴിഞ്ഞയുടനെ ഞാൻ റെറലിവിഷൻ സെററിന്റെ മുൻപിൽ ഇരുന്നില്ല എന്നാരെങ്കിലും വിചാരിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ഞാൻ ഞാനല്ല എന്ന് അവർ ധരിച്ചുകൊള്ളണം. അങ്ങനെ ആകാംക്ഷയോടെ ഇരിക്കുമ്പോൾ എന്റെ രൂപം പ്രത്യക്ഷമായി. പക്ഷേ അംഗവിക്ഷേപങ്ങൾ മാത്രമേയുള്ളു. ചുണ്ടുകളുടെ ചലനമേയുള്ളു. ഒരു ശബ്ദവുമില്ല. എനിക്ക് എന്നോടുതന്നെ വെറുപ്പു തോന്നി. അവിടെനിന്ന് എഴുന്നേററുപോവുകയും ചെയ്തു. ചുണ്ടുകളുടെ ചലനങ്ങളോടൊരുമിച്ച് ശബ്ദവും കേട്ടെങ്കിലേ രണ്ടും കൂട്ടിയിണക്കി ആന്തരമായ അർത്ഥത്തിലേക്കു ചെല്ലാൻ ദ്രഷ്ടാവിനു കഴിയൂ. ശബ്ദമില്ലാതെ ചുണ്ടുകളനക്കുന്ന, കൈകൾ ചലിപ്പിക്കുന്ന, ഭാവപ്രകടനത്തിൽ വിലയം കൊള്ളുന്ന വ്യക്തി കോമാളിയാണ് മററുള്ളവരുടെ ദൃഷ്ടിയിൽ. എന്റെയും നോട്ടത്തിൽ അങ്ങനെതന്നെ. ഈ സംഭവത്തിനു ശേഷമാണ് ഞാൻ റെറലിവിഷൻ നോക്കാതെയായത്; പ്രഭാഷണവേളയിൽ അധികാരികൾ പടമെടുക്കാൻ വന്നാൽ അവരോടു 'നോ' എന്നു പറഞ്ഞു തുടങ്ങിയത്. ഞാനറിയാതെ അവരുടെ പേടകം പ്രവർത്തിപ്പിച്ചാൽ "stop it please" എന്നു അപേക്ഷിച്ചുതുടങ്ങിയത്.

ശ്രീ.നീല പദ്മനാഭന്റെ എല്ലാച്ചെറുകഥകൾക്കുമുള്ള ന്യൂനത അവയിൽനിന്ന് ആന്തരശബ്ദം ഉയരുന്നില്ല എന്നതാണ്. പട്ടാളത്തിൽ സേവനമനുഷ്ഠിക്കുന്ന ഒരുത്തനു മാനസികഭ്രംശം വരുന്നു. ഫലം മൗനം. അയാളുടെ അച്ഛൻ അതറിഞ്ഞു മകനെ നാട്ടിൽ കൊണ്ടുവന്നു ചികിത്സിപ്പിക്കുന്നു. രോഗം ഭേദമായപ്പോൾ അയാൾ ജോലിക്കുപോയി. രണ്ടാമതും രോഗം. അതറിഞ്ഞ് അച്ഛൻ വിമാനത്തിൽ കയറി ദില്ലിയിലേക്കു ചെല്ലുന്നു. യാത്രയ്ക്കിടയിൽ കഥ പറയുന്ന ആളിനെ പരിചയപ്പെടുന്നു. എന്നിട്ടു പഴയ ഒരു സംഭവത്തോടു മകന്റെ അവസ്ഥയെ കൂട്ടിയിണക്കുന്നു കഥാകാരൻ. ഒരു ശില്പി ഗരുഡനെ കരിങ്കല്ലിൽ കൊത്തിയെടുക്കുകയായിരുന്നു. രൂപത്തിനു പൂർണ്ണത ലഭിച്ചപ്പോൾ അതെഴുന്നേററു പറന്നു. ശില്പി ഉളിയെറിഞ്ഞ് അതിന്റെ ചിറകു മുറിച്ചപ്പോൾ ഗരുഡശില്പം താഴെ വന്നുവീണു. രണ്ടാമതും രോഗം പിടിച്ച മകൻ ചിറകററ ഗരുഡനാണെന്നാണു സങ്കല്പം. ഇവിടെ എല്ലാമുണ്ട്. ചുണ്ടുകൾ അനങ്ങുന്നു. ചിരിക്കുന്നു, വെറുപ്പു കാണിക്കുന്നു. വിരൽ ചൂണ്ടുന്നു. ശബ്ദം മാത്രമില്ല. നിരൂപണത്തിന്റെ ഭാഷയിൽ പറഞ്ഞാൽ ബഹിർഭവം മാത്രമാണ് ഇക്കഥ. അന്തർഭവമല്ല ഇത്. ഏതു രചന ബഹിർഭാഗസ്ഥമാകുന്നുവോ അത് കലയുടെ പരിധിക്കുള്ളിൽ ചെല്ലുന്നില്ല. (നീല പദ്മനാഭന്റെ ചെറുകഥ -ശോകം-മാതൃഭൂമി ആഴ്ചപ്പതിപ്പിൽ.)

★ ★ ★

"...*if the act is not pure motion, it must be defined by intention.*" (Being and Nothingness-Sartre-Pocket Books-Page 613.) നമ്മുടെ പല ചെറുകഥകളിലും ചലനം (ബാഹ്യചലനം) മാത്രമേയുള്ളു; വിവക്ഷിതമില്ല. വാക്കുകളും സംഭവവർണ്ണനങ്ങളുമേയുള്ളു; അനുഭൂതിയില്ല.

## "ഹിന്ദു"വിന്റെ കശാപ്പ്

മാസത്തിന്റെ ആദ്യത്തെ ഞായറാഴ്ചയിലെ ഹിന്ദു ദിനപത്രത്തിൽ ധാരാളം ഇംഗ്ലിഷ് പുസ്തകങ്ങളുടെ റെവ്യൂ വരാറുണ്ട്. പക്ഷേ ഒരു റെവ്യൂവും അന്തരംഗസ്പർശിയല്ല. അന്തരംഗസ്പർശിയല്ലെന്നു മാത്രമല്ല പലതും അബദ്ധപ്പഞ്ചാംഗങ്ങളുമാണ്. ഗാബ്രിയേൽ



ബർട്രാൻഡ് റസ്സൽ

850 1991 Dec 29

General in His Labyrinth എന്ന നോവൽ മാർകേസിൻെറ മാസ്ററർപീസാണ്. അതിൻെറ കർത്തൃത്വത്തോടുകൂടി അദ്ദേഹം വിശ്വസാഹിത്യത്തിലെ അദ്വിതീയനായ നോവലിസ്ററായിമാറിയിരിക്കുന്നു.

ഗാർസി ആ മാർകേസിൻെറ The General and His Labyrinth എന്ന ചേതോഹരമായ നോവലിനെ വിരൂപമാക്കി പ്രദർശിപ്പിക്കുന്ന നിരൂപണത്തിൽ ശ്രീ.എസ്.കൃഷ്ണൻെറ തൃക്കൈവിളയാട്ടം:- *It is a little difficult to know* how to assess Garcia Marquez for an Indian audience as, as far as this reviewer knows, only three of his books are available in India in English translation- *'One Hundred Years of, Solitude'*, 'Love in the Time of Cholera', and now 'The general in His Labyrinth' (Page XII-The Hindu, December 1, 1991) എന്തൊരു ഭയജനകമായ അജ്ഞത! മാർകേസിൻെറ എല്ലാപ്പുസ്തകങ്ങളും ഇന്ത്യയിൽ വന്നിട്ടുണ്ട്. അവയുടെ നിരൂപണങ്ങൾ പല പത്രങ്ങളിലും കണ്ടിട്ടുമുണ്ട്. 'No one writes to the Colonel and other stories', 'The Autumn of the Patriarch', 'Innocent Erendira and Other Stories', *'In Evil Hour'*, Leaf Storm and Other *Stories'*, *'Chronicle of a Death Foretold'* ഇവയാണ് ഹിന്ദുവിലെ നിരൂപകൻ പറയാത്ത മററു ഫിക്ഷൻ. മാർകേസിൻെറ 'Clandestine in Chile', 'The story of a shipwrecked Sailor' ഇവ സമ്പൂർണ്ണമായ ഫിക്ഷനല്ല. ഇവയെല്ലാം ഇന്നും ഇന്ത്യയിൽ കിട്ടും. *Plinio Apuleyo Mendoza* എന്ന എഴുത്തുകാരൻ മാർകേസുമായി നടത്തിയ സംഭാഷണം 'The Fragrance of Guava' എന്ന പേരിൽ Verso പ്രസാധനം ചെയ്തിട്ടുണ്ട്. അതും ഇവിടെക്കിട്ടും. വായനക്കാരെ വഴിതെററിക്കുന്ന ഇത്തരം പുസ്തകനിരൂപകരെ ഹിന്ദുവും അതിനെപ്പോലുള്ള പത്രങ്ങളും പൊറുപ്പിച്ചുകൂടാ.

'The general in His Labyrinth' എന്ന നോവൽ മാർകേസിൻെറ മാസ്ററർപീസാണ്. അതിൻെറ കർത്തൃത്വത്തോടുകൂടി അദ്ദേഹം വിശ്വസാഹിത്യത്തിലെ അദ്വിതീയനായ നോവലിസ്ററായി മാറിയിരിക്കുന്നു. അദ്ദേഹത്തോടു മത്സരിക്കാൻ *'I, The Supreme'* എഴുതിയ റോആ ബാസ്തോസ് മാത്രമേ ഉണ്ടായിരിക്കൂ. മാർകേസിൻെറ നോവൽ സീമോൺ ബോളീവറുടെ കഥ മാത്രമല്ല. മനുഷ്യജീവിതം എന്ന രാവണൻ കോട്ടയിൽ (Labyrinth) ലക്ഷ്യം കാണാതെ കറങ്ങി ഒടുവിൽ മോഹഭംഗത്തിൽപ്പെട്ടു മരിക്കുന്ന ഓരോ മനുഷ്യൻെറയും കഥയാണത്. അതു വായിച്ചു തീരുമ്പോൾ ഞാൻ എപ്പോഴും പറയാറുള്ളതുപോലെ നമ്മൾ ഔന്നത്യമാർജ്ജിച്ചു മററാളുകളായി മാറുന്നു. ഇതു കാണാൻ നിരൂപകനു കണ്ണില്ല. നോവൽ കാവ്യാത്മകമായി, ധ്വന്യാത്മകമായി അവസാനിക്കുന്നതു നോക്കുക: "...and *through the window he saw the diamond of* Venus in the sky that was dying forever, the eternal snows, the new vine whose yellow bellflowers he would not see bloom on the following Saturday *in the house closed in* mourning, the final brilliance of life that would never, through all eternity, be repeated again." തർജ്ജമക്കാരൻെറ പേരു പറഞ്ഞിട്ടില്ല എന്ന് എസ്.കൃഷ്ണൻ എഴുതുന്നു. ഇൻഡ്യൻ പ്രസാധനത്തിൽ അതു കാണുകില്ലായിരിക്കും. Edith Grossman ആണ് ഈ നോവൽ ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തത്.

യൂക്കിയോമിഷിമയുടെ 'Acts of Worship എന്ന കഥാസമാഹാരം ഹിന്ദുവിൽ നിരൂപണം ചെയ്തിരിക്കുന്നത് അശോകമിത്രനാണ്. അതും വിലക്ഷണമാണ്. ലോകസാഹിത്യത്തിലെ പത്ത് ഉത്കൃഷ്ടങ്ങളായ കഥകളെടുത്താൽ മിഷിമയുടെ 'Act of Worship' എന്ന കഥയും ഉൾപ്പെടും. (ഈ കഥയുടെ പേരും Acts of Worship എന്നു തെററിച്ച് എഴുതിയിരിക്കുന്നു നിരൂപകൻ.) അതിൻെറ മഹത്ത്വമെവിടെയിരിക്കുന്നുവെന്ന് ഒരു വാക്യം കൊണ്ടുപോലും ആവിഷ്കരിക്കാൻ അശോകമിത്രനു കഴിയുന്നില്ല. വള്ളത്തോൾ പറഞ്ഞത് ഓർമ്മയിലെത്തുന്നു. കണ്ണാടിയിലെ പൊടി തുടച്ചുമാററാൻ ആഗ്രഹിക്കുന്നവൻ അതു ചെയ്തില്ലെങ്കിലും തെററില്ല; സ്വന്തം കൈയിലെ അഴുക്കുകൂടി അതിൽ തേച്ചുവയ്ക്കരുത്.



മാർകേസ്

### ചോദ്യം, ഉത്തരം

"ആൽബർട് കാമസ് മരിച്ചപ്പോൾ ലജ്ജാകരമായ മരണം എന്നു സാർത്ര് പറഞ്ഞു. കൂട്ടുകാരൻെറ വിയോഗം വേദനയുളവാക്കുമെങ്കിൽ ഇങ്ങനെ പറയാൻ പററുമോ?"

"പറയാനൊക്കുകയില്ല. ആ പ്രസ്താവത്തിൽ ആർജ്ജവമില്ലായ്മയുണ്ട്. പിന്നെ ഒരു കാര്യം എഴുതിക്കൊള്ളട്ടെ. ഈ ലോകത്ത് ചെയ്യുന്ന ദുഷ്ടപ്രവൃത്തികൾക്കെല്ലാം ശിക്ഷ ഈ ലോകത്തുവച്ചുതന്നെ കിട്ടും. അതിൽ സംശയമൊട്ടും വേണ്ട. ഭൂട്ടോയെ തൂക്കിക്കൊന്ന സിയായ്ക്കു പ്രകൃതി നല്കിയ ശിക്ഷയെന്തെന്ന് ഓർമ്മിക്കൂ. അൽബേർ കമ്യൂ Resistance സംഘടനയുടെ നേതാവായിരുന്നു. അദ്ദേഹത്തിൻെറ അനുമതിയോടുകൂടിയാണ് ആ സംഘടന പല പ്രതിയോഗികളെയും കൊന്നത്. പ്രകൃതി കമ്യൂവിനെ വിട്ടില്ല. 1960 ജനുവരി 4-ാം കാറിൽ കയറി കമ്യൂ പാരീസിലേക്കു പോരാൻ. മഴ പെയ്തു നനഞ്ഞ റോഡിൽ കാറ് വഴുതി മരത്തിൽ ചെന്നിടിച്ചു. ഡ്രൈവർക്ക് ഒന്നും പററിയില്ല. കമ്യൂ ഉടനെ മരിച്ചു. ആരെയും കൊല്ലരുതെന്നല്ല, ആരെയും ദ്രോഹിക്കുകയുമരുത്. പ്രകൃതി ശിക്ഷിക്കും. ശിക്ഷ കുറെക്കഴിഞ്ഞേ കിട്ടുകയുള്ളു. പക്ഷേ അതുണ്ടാവും. God sees the truth, but He waits എന്നു ടോൾസ്റേറായി പറഞ്ഞതാണ് സത്യം."

"താങ്കളുടെ പല പുസ്തകങ്ങളും ഞാൻ കണ്ടിട്ടുണ്ട്. ഒന്നിലും അല്പംപോലും അഴുക്കില്ല. വായിക്കുമെങ്കിൽ അഴുക്കു പററാതിരിക്കുന്നതെങ്ങനെ?"

"ഞാൻ പുസ്തകം വായിക്കുന്നവനാണോ അല്ലയോ എന്നത് നിർണ്ണയിക്കണമെങ്കിൽ മീലാൻ കുന്ദേരയുടെ പുതിയ നോവലിനെക്കുറിച്ച് ഞാനെഴുതിയതു വായിക്കൂ. പിന്നെ ഒരു കാര്യം കൂടി. ഞാൻ സോപ്പ് തേച്ചു കൈരണ്ടും കഴുകിയിട്ടേ പുസ്തകമെടുക്കാറുള്ളു. അറിവിനെ സ്നേഹിക്കുന്നവർ പുസ്തകം മലിനമാക്കുകില്ല."

"കേന്ദ്രസർക്കാരിൻെറ ഭരണത്തെക്കുറിച്ചു എന്തു പറയുന്നു?"

"എനിക്കു രാഷ്ട്രവ്യവഹാരത്തിൽ ഒരു താൽപര്യവുമില്ല. എങ്കിലും ചോദിച്ചതുകൊണ്ട് നിഷ്പക്ഷമായി മറുപടി പറയുന്നു. രാഷ്ട്ര

വ്യവഹാരത്തെ സംബന്ധിച്ച ഒരു പ്രശ്നത്തിനും അവർക്കു പരിഹാരം കാണാൻ ആവുന്നില്ല. സാമ്പത്തിക കാര്യങ്ങളിൽ ഏറെ സങ്കീർണ്ണത. അത്യാവശ്യമുള്ള പല സാധനങ്ങളും ഇന്നു വാങ്ങാൻ കിട്ടുന്നില്ല. പടിഞ്ഞാറൻ ദേശത്തുനിന്നു വരുന്ന സാധനവസ്തുക്കൾക്കു അമിതമായ ടാക്സ് ചുമത്തിയതാണ് ഇതിനു കാരണം. നാട്ടിലെ സാധനങ്ങൾക്ക് അടുക്കാനാവാത്ത വിലയും. ഗൾഫ് രാജ്യത്തേക്കു ഒരെഴുത്ത് അയയ്ക്കാൻ പതിനൊന്നു രൂപ. മൂന്നുരൂപ വിലയുള്ള ഒരു മാസിക കവറിലാക്കി പോസ്റ്റാഫീസിൽ കൊണ്ടുചെന്ന് 'ഇത് മസ്കറ്റിലേക്ക് അയയ്ക്കാൻ എന്തുവേണ'മെന്നു ചോദിച്ചപ്പോൾ രജിസ്റ്റർ ചെയ്യാതെ അയയ്ക്കാൻ അറുപതു രൂപയുടെ സ്റ്റാമ്പ് ഒട്ടിക്കണമെന്നാണ് മറുപടി കിട്ടിയത്. ഇങ്ങനെയുള്ള രാജ്യത്ത് ജീവിക്കുന്നതെങ്ങനെ?''

''കുററിപ്പുഴ കൃഷ്ണപിള്ള വലിയ ചിന്തകനാണോ?''

''ഞാനും അങ്ങനെ വിചാരിച്ചിരുന്നു. ബർട്രൻഡ് റസ്സലിന്റെയും അൽഡസ് ഹക്സിലിയുടെയും പുസ്തകങ്ങൾ വായിക്കുന്നതുവരെ.''

''കേരളം ഭ്രാന്താലയമാണെന്ന് വിവേകാനന്ദസ്വാമി പറഞ്ഞതിനെക്കുറിച്ച് എന്തു പറയുന്നു.''

''അന്നു ഭ്രാന്താലയമായിരുന്നെങ്കിലും ഭ്രാന്തന്മാരായ ജനങ്ങളെ ചികിത്സിക്കാൻ വിവേകാനന്ദസ്വാമിയും ശ്രീനാരായണനും ചട്ടമ്പിസ്വാമിയും മററും വൈദ്യന്മാരായി ഉണ്ടായിരുന്നു. ഇന്നു വൈദ്യന്മാരില്ല. എല്ലാവരും ഭ്രാന്തന്മാരാണ്. ഭാരതം ഭ്രാന്താലയമാണെന്നാണ് ഇപ്പോൾ പറയേണ്ടത്.''

''കവിയരങ്ങുകളുടെ കാലം കഴിഞ്ഞു. ഇപ്പോൾ നിങ്ങളെപ്പോലുള്ളവരുടെ അഭിമുഖസംഭാഷണമാണ് ഞങ്ങളെ ശല്യപ്പെടുത്തുന്നത്. ശരിയല്ലേ?''

''ശരിയാണ്. കവിയല്ലാത്ത ഏതു ആളിനും കവിയരങ്ങിൽ കവിയായി ശോഭിക്കാം. ബുദ്ധി ഒട്ടുമില്ലാത്തവനും അഭിമുഖസംഭാഷണത്തിൽ ചിന്തകനായി മാറും.''

## വത്സല

**ക**റുത്ത നിറത്തിന്റെ ഉത്കൃഷ്ടത വ്യക്തമാക്കിയിട്ട് ചന്തുമേനോൻ പറഞ്ഞു 'അതുകൊണ്ട് എന്റെ നായിക ഇന്ദുലേഖ കറുത്തവളാണെന്ന് ആരും തെററിദ്ധരിക്കരുത്' എന്ന്. (കൗമാരകാലത്ത് ''ഇന്ദുലേഖ'' വായിച്ച ഓർമ്മയിൽനിന്ന്.) അനന്തപദ്മനാഭൻ പാറുക്കുട്ടിയുടെ പ്രിയതമനാകാൻ യോഗ്യനാണെന്നു വരുത്താൻ വേണ്ടി സി.വി.രാമൻപിള്ള അയാളെ എന്തെല്ലാം ഏടാകൂടങ്ങളിലാണ് ചാടിച്ചത്! ദരിദ്രന്റെ സ്നേഹം സാഫല്യത്തിലെത്തുകില്ല എന്നു സ്ഥാപിക്കാൻ വേണ്ടി കേശവദേവ് കഥാപാത്രത്തെ തീവണ്ടിയാപ്പീസിലെ കൂലിക്കാരനാക്കി. (കളിക്കൂട്ടുകാരി എന്ന കഥ) ഇടുപ്പിനുതാഴെ തളർച്ച സംഭവിച്ച ഭർത്താവുള്ള സ്ത്രീക്കു ചാരിത്ര്യശുദ്ധയാകാമെന്ന് വരുത്താൻ വേണ്ടിയാണ് ദേവ് അയാളെ വികലാംഗനാക്കിയത്. ഇന്ദ്രിയാനുഭൂതിയൊന്നും കൂടാതെ ഒരു വൈകാരിക ലോകം സൃഷ്ടിക്കാമെന്നും ആ ലോകത്തിന്റെ സവിശേഷതാ അനുവാചകനെക്കൊണ്ട് അനുഭവിപ്പിക്കാമെന്നും ശ്രീമതി വത്സല തെളിയിച്ചിരിക്കുന്നു, 'മുയലൻ നമ്പൂതിരിയുടെ സായന്തനങ്ങൾ' എന്ന ചെറുകഥയുടെ രചനകൊണ്ട്. (ദേശാഭിമാനി വാരിക.) ഇവിടെ സന്മാർഗ്ഗത്തെസ്സംബന്ധിച്ച ഉദ്ബോധനമില്ല. രാഷ്ട്രവ്യവഹാരത്തിന്റെ കൊടിവീശലില്ല. സമൂഹത്തിന്റെ അനീതികളിലേക്കു കൈചൂണ്ടലില്ല. വെള്ളാരങ്കല്ലുകൾ കിടക്കുന്ന അടിത്തട്ടു കാണാവുന്ന മട്ടിൽ ഒഴുകുന്ന തെളിനീർപ്പുഴയുടെ നൈർമ്മല്യം ആവഹിച്ച വത്സലയുടെ ആഖ്യാനം പ്രവഹിക്കുന്നു. ആ ആഖ്യാനത്തിലൂടെ യൗവനത്തിന്റെയും വാർദ്ധക്യത്തിന്റെയും രണ്ടു ലോകങ്ങൾ ആലേഖനം ചെയ്യപ്പെടുന്നു. യൗവനത്തിന്റെ ലോകം വാർദ്ധക്യത്തിന്റെ ലോകത്തെ പ്രചോദിപ്പിക്കുന്നു; തേജോമയമാക്കുന്നു. ഒടുവിൽ അനിവാര്യമായതു സംഭവിക്കുന്നു. മാനുഷികബന്ധങ്ങളെ കലൈഡസ്കോപ്പിലെ വർണ്ണോജ്ജ്വലങ്ങളായ സ്ഫടികത്തുണ്ടുകളെപ്പോലെയാക്കി പ്രദർശിപ്പിച്ച് കഥയെഴുത്തുകാരി മാറി നില്ക്കുന്നു. അപ്പോൾ നമ്മൾ ജീവിതമെന്താണെന്ന് അറിയുന്നു. ഒരു മാനുഷികസത്യത്തെ ഗഹനതയോടെ ചിത്രീകരിക്കുന്ന ഇക്കഥയ്ക്കു കലയുടെ ചാരുതയുണ്ട്.

★ ★ ★

**വ**ർഷങ്ങൾക്കുമുൻപ് ചേർത്തലെ ഒരു ബ്രാൻഡി നിർമ്മാണ സ്ഥാപനത്തിൽ വാർഷിക സമ്മേളനമുണ്ടായിരുന്നു. അതിൽ ''മലയാളനാട്ടി''ന്റെ പത്രാധിപരായിരുന്ന എസ്.കെ.നായരും പ്രശസ്തനായ മലയാററൂർ രാമകൃഷ്ണനും യശസ്സാർജ്ജിച്ച കാക്കനാടനും പ്രസംഗിച്ചു. കൂട്ടത്തിൽ ഞാനും. പൊലീസുകാർ പുള്ളികൾക്കു ഇടികൊടുത്തിട്ട് അവർ ബോധംകെടുമ്പോൾ വെള്ളം കൊടുക്കും. അതുപോലെ ഗദ്യംകൊണ്ട് ആളുകളെ ബോധംകെടുത്തിയിട്ടു ഞാൻ പദ്യം ചൊല്ലും അവരെ ബോധത്തിലേക്കു കൊണ്ടുവരാനായി. അങ്ങനെ ഒരു പ്രഭാഷണം നിർവഹിച്ചിട്ട് അഭിമാനത്തോടെ, ചാരിതാർത്ഥ്യത്തോടെ ഞാൻ കസേരയിൽ ഇരിപ്പുറപ്പിച്ചിട്ട് മലയാററൂരിനോടു ചോദിച്ചു 'എന്റെ പ്രസംഗം എങ്ങനെ?' അദ്ദേഹം ഉടനെ മറുപടി നല്കി:- സാമാന്യം ബോറായിരുന്നു. മററാരും കേൾക്കരുതെന്നു വിചാരിച്ച് മലയാററൂർ എന്റെ ചെവിയിലാണ് അതു പറഞ്ഞത്. കുലപതികളുടെ കഥകൾ എന്ന ദീർഘമായ ലേഖനം ദേശാഭിമാനി വാരികയിൽ എഴുതിയിട്ട് ചരിതാർത്ഥതയോടെ ഇരിക്കുന്ന ശ്രീ.കെ.പി.മോഹനന്റെ കാതിൽ ഞാനൊന്നു പറയട്ടെ. സാമാന്യം ബോറായിട്ടുണ്ട് താങ്കളുടെ ലേഖനം.

## നിരീക്ഷണങ്ങൾ

**സ്ത്രീ**വശീകരണത്തിൽ ഏററവും പ്രഗല്ഭനായ ഒരു പരിചയക്കാരൻ എനിക്കുണ്ടായി

നമ്മുടെ പല ചെറുകഥകളിലും ചലനം (ബാഹ്യചലനം) മാത്രമേയുള്ളൂ; വിവക്ഷിതമില്ല. വാക്കുകളും സംഭവ വർണ്ണനങ്ങളുമേയുള്ളൂ; അനുഭൂതിയില്ല.


അൽബേർ കമ്യൂ



മ്യൂറിയൽ സ്പാർക്ക്

രുന്നു. ആളു സുന്ദരൻ. അതുകൊണ്ടു സ്വാഭാവികമായും സ്ത്രീകൾ അയാളെ ഇഷ്ടപ്പെടും. ഏതെങ്കിലും സ്ത്രീയിൽ തൽപരനായാൽ ആദ്യം അവളുടെ താമസസ്ഥലത്തിൻെറ മുൻപിലൂടെ നടക്കും. അങ്ങനെ നടന്നുനടന്ന് ഒരുദിവസം മധുരമായി അങ്ങു സംസാരിക്കും. സംസാരത്തിനിടയിൽ മധുരതരമായി ചിരിക്കും. പണം ആവശ്യമുള്ളവളാണെങ്കിൽ എത്ര രൂപ വേണമെങ്കിലും കൊടുക്കും. പിന്നെ സാരിയായി, റിസ്ററ് വാച്ചായി. ആ വശീകരണതന്ത്രം നൂറു ശതമാനവും വിജയം പ്രാപിക്കും. വിജയം പ്രാപിച്ചാൽ ആ ടെക്നിക്തന്നെ വീണ്ടും അവളോടു പ്രയോഗിക്കാൻ വയ്യ. വൈരസ്യജനകമാവുമല്ലോ അത്. അതിനാൽ ''കളിയരങ്ങത്തു മാറിനോക്കാമിനി'' എന്നു വിചാരിക്കും. വേറൊരു സ്ത്രീയിൽ അതേ ടെക്നിക് പ്രയോഗിക്കും. ഇങ്ങനെ അനവരതം നടക്കും ആ പ്രവർത്തനം. പ്രഭാഷണങ്ങൾ ആവർത്തിക്കുന്നവർ എൻെറ ഈ പരിചയക്കാരനെപ്പോലെയാണ്. ഒരു സദസ്സിൽ പറഞ്ഞത് അതേ സദസ്സിൽ വീണ്ടും പറയാൻ വയ്യ. അതുകൊണ്ട് സദസ്സുകൾ മാററിമാററിയെടുക്കുന്നു. സ്ത്രീകൾക്കു മാററം വരുത്തുന്നതുപോലെ സദസ്സുകൾക്കും മാററം. ഓരോ സ്ത്രീക്കും ആഹ്ളാദം; ഓരോ സദസ്സിനും ആഹ്ളാദം. പരിമിതമായ ബുദ്ധിശക്തികൊണ്ടു രണ്ടുപേരും—വശീകരിക്കുന്നവനും പ്രഭാഷകനും—പോപ്പുലറാകുന്നു.

2. പ്രഭാഷകൻ വാക്കുകൾ ഉപയോഗിച്ചാൽ അവയെങ്ങനെ ശ്രോതാക്കളിൽ സ്വാധീനശക്തി ചെലുത്തിയെന്ന് അയാൾക്ക് അറിയണം. അതുകൊണ്ടാണ് ഞാൻ എൻെറ പ്രഭാഷണത്തെക്കുറിച്ചു മലയാററൂർ രാമകൃഷ്ണനോട് അഭിപ്രായം ചോദിച്ചത്. കാരണം താൽകാലികമായ ഫലമുളവാക്കിയിട്ട് ആ വാക്കുകൾ അപ്പോൾത്തന്നെ അപ്രത്യക്ഷങ്ങളാകുമെന്നതാണ്. എന്നാൽ നല്ല കവിയുടെ വാക്കുകൾ ഒരിക്കലും അന്തർദ്ധാനം ചെയ്യുകില്ല. ഇതിനെയാണ് ക്രോചെ infinity of expression എന്നു വിളിച്ചത്. ജി.ശങ്കരക്കുറുപ്പിൻെറ അതിസുന്ദരങ്ങളായ പ്രഭാഷണങ്ങൾ ആളുകൾ മറന്നുപോയി. അച്ചടിച്ചു പുസ്തകരൂപത്തിലാക്കിയാലും അവ ഓർമ്മിക്കപ്പെടുകയില്ല. എന്നാൽ ''ആ വിശുദ്ധമാം മുഗ്ദ്ധ പുഷ്പത്തെ ക്കണ്ടില്ലെങ്കിൽ ആ വിധം പരസ്പരം സ്നേഹിക്കാതിരുന്നെങ്കിൽ'' എന്ന വരികൾ നിലനില്ക്കും. ആവിഷ്കാരത്തിൻെറ അനന്തസ്വഭാവമുണ്ട് അവയ്ക്ക്.

3. നേരത്തേ ഞാൻ വിമർശിച്ച രണ്ടു നിരൂപണങ്ങൾ ശ്രീ.എസ്.കൃഷ്ണൻെറയും ശ്രീ.അശോകമിത്രൻെറയും നിരൂപണങ്ങൾ അതേ രീതിയിൽത്തന്നെ ''Indian Review of Books'' എന്ന ജേണലിൽ എടുത്തു ചേർത്തിട്ടുണ്ടെങ്കിലും അത് പ്രയോജനമുള്ള ജേണൽ തന്നെയാണ്. ഇൻഡ്യയിൽ പ്രസിദ്ധപ്പെടുത്തുന്ന പ്രധാനപ്പെട്ട പുസ്തകങ്ങളുടെ നിരൂപണങ്ങളും വിമർശനങ്ങളും ഇതിൽ വരുന്നുണ്ട്. പടിഞ്ഞാറൻ നാട്ടിൽ ആവിർഭവിക്കുന്ന മാസ്ററർപീസുകളെയും Indian Review of Books അവഗണിക്കുന്നില്ല. ശ്രീ.കെ.പി.എസ്.മേനോൻ (Jr.) ശ്രീ.എസ്.ഗോപാൽ, ശ്രീ.കെ.കുഞ്ഞുകൃഷ്ണൻ, ശ്രീ.രഞ്ജിത് ഹോസകോട്ട്, ശ്രീ.കെ.എസ്.രാമമൂർത്തി, ശ്രീ.മനോജ് ദാസ്,ശ്രീമതി അന്നസുജാത മത്തായി ഈ പ്രസിദ്ധരായ എഴുത്തുകാരൊക്കെ ഈ ജേണലിൽ പ്രത്യക്ഷരാകുന്നു. ഗ്രന്ഥപ്രസാധകരെ പ്രീണിപ്പിക്കാതെ, സത്യം മാത്രമേ പറയൂ എന്ന ദൃഢനിശ്ചയത്തോടെ ഓരോ നിരൂപകനും നിരൂപണം ചെയ്താൽ Indian Review of Book ബഹുജനസമ്മതി ആർജ്ജിക്കും.

## എം.ജി.ഹരി

ഇന്നു രാഷ്ട്രീയ പ്രവർത്തകരെക്കാൾ സാഹിത്യകാരന്മാർ ഏറെ അധഃപതിച്ചുപോയിട്ടുണ്ടെങ്കിലും ഒരുകാലത്തു സാഹിത്യകാരന്മാർ സമുന്നതമായ നിലയിൽ വർത്തിച്ചിരുന്നു. ജീവിതസന്ദർഭങ്ങളെ അന്യാദൃശമായ രീതിയിൽ സങ്കലനം ചെയ്തു ഗഹന സത്യങ്ങളെ സ്ഫുടീകരിച്ചിരുന്ന അവരെ ജനങ്ങൾ സ്നേഹിച്ചിരുന്നു, ബഹുമാനിച്ചിരുന്നു. ജനങ്ങളെസ്സംബന്ധിച്ചിടത്തോളം ഈ വികാരങ്ങൾ അവർക്കു തീരെ നഷ്ടപ്പെട്ടിട്ടില്ല എന്നു കരുതേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് നോവലുകളും ചെറുകഥകളും കാവ്യങ്ങളും ആളുകൾ വായിച്ചുകൊണ്ടിരിക്കുന്നത്. രാഷ്ട്രവ്യവഹാരമണ്ഡലത്തിലെ ആളുകൾക്കും സമൂഹ പരിഷ്കർത്താക്കൾക്കും ലക്ഷ്യമുണ്ട്. ആ ലക്ഷ്യത്തിലെത്തിയാൽ അവർ പിൻവാങ്ങും. ചിലർ മററു ലക്ഷ്യങ്ങളിലേക്കു ചെല്ലാൻ ശ്രമിക്കും. പക്ഷേ കലാകാരന്മാർക്കു ലക്ഷ്യങ്ങളില്ല. അവർ സർഗ്ഗാത്മക പ്രവർത്തനങ്ങളിൽ നിസ്സംഗരായി വിലയം കൊള്ളുന്നു. അങ്ങനെ വിലയംകൊള്ളുമ്പോൾ അവർ പൂർവകാല സൗഭാഗ്യങ്ങളെ പ്രയോജനവാദികൾ നശിപ്പിച്ചതിനെ ഓർമ്മിച്ചു ദുഃഖിക്കാതിരിക്കില്ല. ആ ദുഃഖമാണ് ഞാൻ ശ്രീ.എം.ജി.ഹരിയുടെ ''കാർത്തികവിളക്കുകൾ'' എന്ന കാവ്യത്തിലൂടെ അനുഭവിച്ചത്. ഒരുകാലത്ത് മരോട്ടിവിളക്കുകൾ കത്തിച്ചുവച്ചു ജനങ്ങൾ കാർത്തികയെ സ്വാഗതം ചെയ്തിരുന്നു. ഇന്ന് മെഴുകുതിരികളുടെ ദീപങ്ങളാണ് ആ വരവേല്പ് നടത്തുന്നത്. ഈ അന്തരം ഗതകാലസൗഭാഗ്യത്തെ സ്നേഹിക്കുന്ന കവിക്കു സഹിക്കാനാവുന്നില്ല. കാലം വരുത്തിയ മാററത്തിനെതിരായി നമുക്ക് എന്തു ചെയ്യാൻ കഴിയും? ഒന്നും കഴിയില്ലെന്നു കവിക്കുമറിയാം. എങ്കിലും അദ്ദേഹം ദുഃഖിക്കുന്നു. ഗ്രാമപ്രദേശത്ത് ഒരു കൊച്ചമ്പലം. അവിടെ നെയ്ത്തിരിവിളക്കുകൾ ശാന്തതയുടെ തരംഗങ്ങൾ പ്രസരിപ്പിക്കുന്നു. ഇതു പണ്ടത്തെക്കാലം. ഇന്ന് അവിടെത്തന്നെ എഞ്ചിനിയർമാർ സിമെൻറു കൊണ്ടും കമ്പി കൊണ്ടും കാണിക്കുന്ന മായിക വിദ്യകൾ. ഈ മാന്ത്രികത്വത്തിൽനിന്നു രക്ഷനേടി പൂർവകാല ശാന്തതയിലേക്കു പോയാലേ പററൂ. ഇതിനുള്ള കലാത്മകമായ ആഹ്വാനമാണ് എം.ജി.ഹരിയുടെ കാവ്യം. അദ്ദേഹത്തിൻെറ കവിതയ്ക്കു മന്ദഗതിയാർന്ന ലയമുണ്ട്. ആ ലയമാണ് നഷ്ടപ്പെട്ട ഭൂതകാല മനോഹാരിതയെ നമ്മുടെ മുൻപിൽ കൊണ്ടുവരുന്നത്. ശോകം പ്രകടമല്ല; അത് ഒരാന്തര പ്രവാഹംപോലെ അദൃശ്യമായിരിക്കുന്നു.

''വൃശ്ചികക്കുളിർകാറ്റിൽ പൂനിലാച്ചിരിയുറും
കൊച്ചലയുലയ്ക്കാതെ കൈത്തടമണച്ചോരോ
തിരിയും കത്തിക്കുമ്പോൾ നൂറുദീപങ്ങൾ
ചുറ്റും
കനകക്കതിർമിഴി തുറന്നുമിടിക്കുന്നു''

ഇന്നു രാഷ്ട്രീയ പ്രവർത്തകരേക്കാൾ സാഹിത്യകാരന്മാർ ഏറെ അധഃപതിച്ചുപോയിട്ടുണ്ടെങ്കിലും ഒരുകാലത്തു സാഹിത്യകാരന്മാർ സമുന്നതമായ നിലയിൽ വർത്തിച്ചിരുന്നു. ജീവിതസന്ദർഭങ്ങളെ അന്യാദൃശമായ രീതിയിൽ സങ്കലനം ചെയ്തു ഗഹന സത്യങ്ങളെ സ്ഫുടീകരിച്ചിരുന്ന അവരെ ജനങ്ങൾ സ്നേഹിച്ചിരുന്നു.

എന്ന വരികൾ ഈ ആന്തര പ്രവാഹത്തിൻെറ അദൃശ്യസ്വഭാവം സ്പഷ്ടമാക്കിത്തരും.

## ഓർമ്മിക്കൂ, നിങ്ങൾ മരിക്കും

രാഷ്ട്രാന്തരീയ പ്രശസ്തി നേടിയ നോവലെഴുത്തുകാരിയാണ് മ്യൂറിയൽ സ്പാർക്ക്. അവരുമായി 'The Economist' വാരികയുടെ പ്രതിനിധി നടത്തിയ ഒരഭിമുഖ സംഭാഷണത്തിൻെറ റിപോർട് നവംബർ 23-29 ലക്കത്തിലുണ്ട്. തനിക്ക് ഇഷ്ടപ്പെട്ട നോവൽ തൻെറ Memento Mori ആണെന്നു മ്യൂറിയൽ പറഞ്ഞിരിക്കുന്നു. വാർദ്ധക്യകാലത്തെക്കുറിച്ചുള്ള ഒരസാധാരണമായ നോവലാണിത്. അജ്ഞാതമായ റെറലിഫോൺ സന്ദേശം—Remember you must die എന്ന സന്ദേശം—പല കഥാപാത്രങ്ങൾക്കും കിട്ടുന്നു. ആകെ സംഭ്രമം. അതിൻെറ പ്രയോക്താവ് ആരെന്നറിയാനുള്ള ശ്രമം വിഫലീഭവിക്കുന്നു. ആ സന്ദേശം നല്കുന്നവർ നമ്മൾ തന്നെയാണെന്നാണ് ഒരു കഥാപാത്രം പറയുന്നത്. വാർദ്ധക്യകാലത്ത് ശരീരവും മനസ്സും തകരുമ്പോൾ മരിക്കാറായി എന്ന് ഓരോരുത്തനും തോന്നുമല്ലോ. ആ തോന്നലിനെയാണ് 'ഓർമ്മിക്കൂ നിങ്ങൾ മരിക്കും' എന്ന റെറലിഫോൺ സന്ദേശമായി ഓരോ വ്യക്തിയും കരുതുന്നത്. നമ്മുടെ നാട്ടിലെ വൃദ്ധന്മാർ മാത്രമല്ല ചെറുപ്പക്കാരും എപ്പോഴും ഓർമ്മിക്കേണ്ട സന്ദേശമാണ് മ്യൂറിയൽ സ്പാർക്ക് ഈ നോവലിലൂടെ നല്കുന്നത്.

**ആരെയും കൊല്ലരുതെന്നല്ല, ആരെയും ദ്രോഹിക്കുകയുമരുത്. പ്രകൃതി ശിക്ഷിക്കും. ശിക്ഷ കുറെക്കഴിഞ്ഞേ കിട്ടുകയുള്ളൂ. പക്ഷെ അതുണ്ടാവും.**

# പുതിയപുസ്തകങ്ങൾ

## അകലെനിന്നും അടുത്തുനിന്നും



അത്യുക്തിയും ആരാധനയും അകമ്പടി സേവിക്കുന്ന ആത്മകഥയോ, ജീവചരിത്രമോ, അനുസ്മരണമോ അനുവാചകരെ സംബന്ധിച്ചിടത്തോളം അരോചകമായിരിക്കും. സ്മര്യപുരുഷൻെറ അപദാനങ്ങളെ വാഴ്ത്തുമ്പോൾ അതൊരു ചരിത്രരേഖയായിത്തീരുന്നുവെന്ന വസ്തുത എഴുത്തുകാരൻ വിസ്മരിക്കരുത്. നേട്ടങ്ങളോടൊപ്പം മനുഷ്യജന്യമായ കോട്ടങ്ങളും എടുത്തുകാട്ടുകതന്നെവേണം. എങ്കിൽ മാത്രമേ പൂർണ്ണവ്യക്തിത്വത്തിൻെറ ചിത്രമാവൂ. ജി.എൻ.പണിക്കരുടെ 'അകലെനിന്ന്, അടുത്തുനിന്ന്' എന്ന പുതിയ ഗ്രന്ഥത്തിൻെറ സമീപനം അതാണ്.

ഗ്രന്ഥകാരൻ അകലെനിന്നും അടുത്തുനിന്നും ആദരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന പതിനൊന്നു വ്യക്തികളുടെ മിഴിവുററ നഖചിത്രങ്ങളാണ് ഇവിടെ കോറിയിട്ടിരിക്കുന്നത്. ജവഹർലാൽ നെഹ്റുവിൽ തുടങ്ങി രാജീവ്ഗാന്ധിയിൽ അത് അവസാനിക്കുന്നു.

ഗാന്ധിജിയുടെ വിശ്വസ്തനായ അനുയായി, കോൺഗ്രസ്സിൻെറ അനിഷേധ്യ നേതാവ്, സ്വതന്ത്ര ഇന്ത്യയുടെ പ്രധാനമന്ത്രി, ചേരിചേരാ പ്രസ്ഥാനത്തിൻെറ ശില്പി, സോഷ്യലിസത്തിൻെറ വക്താവ് എന്നീ നിലയ്ക്കെല്ലാം അരനൂററാണ്ടുകാലം ഒരു പ്രകാശഗോപുരമായി വർത്തിച്ച നെഹ്റു ഭാരതീയ സംസ്കൃതിയിൽ അഭിമാനംകൊണ്ട കവിഹൃദയമുള്ള ഒരു എഴുത്തുകാരൻ കൂടിയായിരുന്നുവെന്ന വസ്തുതയ്ക്ക് ശ്രീ.പണിക്കർ ഊന്നൽ നൽകുന്നു. നെഹ്റുവിൻെറ




ഗ്രന്ഥങ്ങളും പ്രസംഗങ്ങളും ഇതിന് ഉപോൽബലകമായി അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ടാഗോറിൻെറ കൃതികൾക്കൊപ്പം, അരവിന്ദഘോഷിൻെറ രചനകളോടൊപ്പം നെഹ്റുവിൻെറ കൃതികളും ഓരോ ഭാരതീയനും സസൂക്ഷ്മം പഠിക്കാൻ വൈകിയെന്നും നെഹ്റുവിൻെറ കൃതികൾ നമുക്ക് ഇന്ത്യയുടെ ചൈതന്യം കണ്ടെത്താൻ സഹായകമാവുമെന്നും ഗ്രന്ഥകർത്താവ് അഭിപ്രായപ്പെടുന്നു.

സാഹിത്യകാരനാകാൻവേണ്ടി കേശവദേവ് ഒന്നും എഴുതിയില്ല. എന്നാൽ അദ്ദേഹത്തിൻെറ എഴുത്തും പ്രസംഗവുമെല്ലാം കേരളത്തിൻെറ സാമൂഹിക പരിവർത്തനത്തിന് ആക്കം കൂട്ടാൻ സഹായിച്ചു. സാഹിത്യത്തിലെ പറയനെന്നും റൗഡിയെന്നും സ്വയം വിശേഷിപ്പിച്ച കേശവദേവ് അനുവാചകർക്കിടയിൽ തൻെറ സുവർണ്ണ സിംഹാസനം ഉറപ്പിച്ചു. സാഹിത്യത്തേക്കാൾ ജീവിതത്തിനും അതിൻെറ കുനാകുരുക്കുകൾക്കും പ്രാധാന്യം കല്പിച്ച എഴുത്തുകാരനായിരുന്നു കേശവദേവെന്ന് 'സ്നേഹദുർബ്ബലനായ റൗഡി' എന്ന അനുസ്മരണക്കുറിപ്പിൽ അദ്ദേഹവുമായി ഏറെക്കാലത്തെ പരിചയത്തിൻെറ വെളിച്ചത്തിൽ വികാരനിർഭരമായി ഗ്രന്ഥകാരൻ വിവരിക്കുന്നു. നമ്മുടെ ജീവചരിത്രകാരന്മാരും നിരൂപകരും അവഗണിച്ചിരിക്കുന്ന കേശവദേവിനെപ്പററി ഒരു സമഗ്രപഠനം ശ്രീ.പണിക്കർ അടുത്തുതന്നെ പ്രസിദ്ധീകരിക്കുമെന്നറിയുന്നത് ആഹ്ലാദകരമാണ്.

മലയാള നാടകരംഗത്ത് സമൂലമായ മാററം വരുത്തിയ നാടകകൃത്ത്, അനന്യസാധാരണമായ സഹൃദയത്വത്തോടും ഉൾക്കാഴ്ചയോടും സാഹിത്യകൃതികളേയും സാഹിത്യകാരന്മാരേയും വിലയിരുത്തിയ സാഹിത്യചരിത്രകാരനും നിരൂപകനും, ക്ളാസ്സുമുറികൾക്കകത്തും പൊതുവേദിയിലും നടത്തിയ തൻെറ ബഹുശതം പ്രഭാഷണങ്ങളിലൂടെ മലയാളികളുടെ സാഹിത്യാവബോധത്തിലും ജീവിതത്തോടാകെയൊത്തത്തിലുള്ള സമീപനത്തിലുമെല്ലാം ആരോഗ്യകരമായ പ്രതികരണങ്ങൾ സൃഷ്ടിച്ച പ്രഭാഷകൻ, ഉള്ളുതുറന്ന സൗഹൃദസംഭാഷണങ്ങളിലൂടെ ബഹുശതം ആളുകളിൽ സ്നേഹത്തിൻെറയും സഹഭാവത്തിൻെറയും നെയ്ത്തിരികൾ തെളിച്ച സംഭാഷണകുതുകി—എന്നീ നിലകളിലെല്ലാം ഏവർക്കും പ്രിയപ്പെട്ടവനായിരുന്ന പ്രൊഫ.എൻ.കൃഷ്ണപിള്ളയെക്കുറിച്ചുള്ള അനുസ്മരണം അദ്ദേഹത്തിൻെറ ശിഷ്യൻ കൂടിയായ ഗ്രന്ഥകർത്താവിൻെറ വികാരങ്ങൾക്ക് അനുഭവവേദ്യതയുടെ ഊഷ്മളത പകർന്നിട്ടുണ്ട്.

സ്വതന്ത്ര ചിന്തകൻ, റേഡിക്കൽ ഡെമോക്രാററ്, അത്യന്താധുനിക എഴുത്തുകാരുടെ ആചാര്യനായ കവി, ഗദ്യകാരൻ എന്നീ നിലയ്ക്കെല്ലാം ശ്രദ്ധേയനായിരുന്ന എം.ഗോവിന്ദനെക്കുറിച്ചുള്ള 'ആചാര്യസവിധത്തിൽ' എന്ന ദീപ്തമായ അനുസ്മരണത്തിൽ ഗോവിന്ദൻെറ സ്വാധീനത്തെപ്പററി ഏററുപറയുന്നതോടൊപ്പം ആചാര്യൻെറ ദൗർബല്യങ്ങളെ ചൂണ്ടിക്കാണിക്കാനും ഗ്രന്ഥകർത്താവ് മടിക്കുന്നില്ല.

**പി. കുമാർ**

**അകലെനിന്ന്, അടുത്തുനിന്ന് (ജീവചരിത്രം-അനുസ്മരണം) ജി.എൻ. പണിക്കർ—നാഷനൽ ബുക്ക് സ്ററാൾ, കോട്ടയം. വില: 28 രൂപ.**

